# കേരള നിയമസഭാ നടപടികൾ

ഏഴാം കേരള നിയമസഭ

ഒൻപതാം സമ്മേളനം

1985 ജൂലായ് 9, ചൊവ്വ

വാല്യം LXIV] ഔദ്യോഗിക റിപ്പോർട്ട് [നമ്പർ 4

നിയമസഭ 1985 ജൂലായ് 9-ാം തീയതി ചൊവ്വാഴ്ച രാവിലെ 8.30-ന് ബഹുമാനപ്പെട്ട സ്പീക്കറുടെ അദ്ധ്യക്ഷതയിൽ അസംബ്ലി ചേമ്പറിൽ കൂടി.

## I. ചോദ്യോത്തരങ്ങൾ

(ഈ സമ്മേളനത്തിലേക്ക് അനുവദിക്കപ്പെട്ട ചോദ്യങ്ങളുടെ പട്ടികയിലെ നമ്പർ ബ്രായ്ക്കററിൽ കാണിച്ചിരിക്കുന്നു.)

### (i) വാങ്മൂലം നൽകുന്ന ഉത്തരങ്ങൾ

ഏകീകൃത സിവിൽകോഡ്

* 58. [97] ശ്രീ. എം. വി. രാഘവൻ :
,, കെ. പി. അരവിന്ദാക്ഷൻ :
,, വി. ജെ. തങ്കപ്പൻ :
ശ്രീമതി കെ. ആർ. ഗൗരി :
ശ്രീ. സി. ടി. കൃഷ്ണൻ :
,, ഇ. പത്മനാഭൻ :
,, ഒ. ഭരതൻ :
,, പി. വി. കുഞ്ഞിക്കണ്ണൻ :
,, എ. കെ. പത്മനാഭൻ : താഴെ കാണുന്ന ചോദ്യങ്ങൾക്ക് മുഖ്യമന്ത്രി സദയം മറുപടി നൽകുമോ :

(എ) ഏകീകൃത സിവിൽകോഡ് ഉണ്ടാക്കുന്നതിന് ന്യൂനപക്ഷങ്ങളുടെ ഇടയിൽ അനുകൂലമായ സാഹചര്യം സൃഷ്ടിക്കുന്നതിനെ സംബന്ധിച്ച് സംസ്ഥാന സാമൂഹ്യക്ഷേമ ബോർഡുകളുടെ അഭിപ്രായം അറിയിക്കണമെന്ന് കേന്ദ്രത്തിൽനിന്നും ആവശ്യപ്പെട്ടിട്ടുണ്ടോ;

(ബി) ഈ പ്രശ്നം സംബന്ധിച്ച് കേരള സർക്കാരിന്റെ അഭിപ്രായമെന്തെന്ന് വ്യക്തമാക്കാമോ ?

ജലസേചനവകുപ്പുമന്ത്രി (ശ്രീ. എം. പി. ഗംഗാധരൻ) :

(എ) ഇല്ല.

(ബി) ഈ പ്രശ്നം സംബന്ധിച്ച് പുതുതായി ഒന്നും ആലോചനയിലില്ല.

ശ്രീ. എം. വി. രാഘവൻ : സർ, പാർലമെന്റിൽ ഇതിനെക്കുറിച്ച് സംസ്ഥാനങ്ങളുടെ അഭിപ്രായമറിയാൻവേണ്ടി നിർദ്ദേശങ്ങൾ അയച്ചിട്ടുണ്ടെന്നാണ് മറുപടി പറഞ്ഞത്. അത് കേരളത്തിന് മാത്രമായിട്ട് എന്താണ് കിട്ടാതെയിരുന്നതെന്ന് എനിക്കറിയില്ല. എന്തായാലും മന്ത്രി, അങ്ങനെയൊരഭിപ്രായം ആരാഞ്ഞിട്ടില്ലെന്നാണ് പറഞ്ഞത്. അങ്ങനെ ആരാഞ്ഞിട്ടില്ലെങ്കിൽ (രണ്ടാമത്തെ ചോദ്യത്തിന് ഇല്ലാ എന്ന നിഷേധാത്മകമായ ഉത്തരമാണ് കിട്ടിയത്) കേരളത്തിൽ ഒരു സിവിൽ കോഡ് ഇല്ലാത്തതുകൊണ്ട് അനുഭവിക്കുന്ന ബുദ്ധിമുട്ടുകൾ ധാരാളമാണ്; അത് പരിഗണിച്ച് ഒരു പുതിയ സിവിൽകോഡ് ഈ രാജ്യത്തെ ന്യൂനപക്ഷത്തിനുകൂടി ആവശ്യമാണെന്ന് അവരെ ബോദ്ധ്യപ്പെടുത്തുന്നതിനും ഭരണഘടനയിലെ നിർദ്ദേശകതത്വങ്ങൾ നടപ്പിലാക്കുന്നതിനും അനുകൂലമായ ഒരു സാഹചര്യം സൃഷ്ടിക്കുന്നതിന് ഈ ഗവൺമെന്റ് എന്തെങ്കിലും ചെയ്യാൻ ഉദ്ദേശിക്കുന്നുണ്ടോ ?

ശ്രീ. എം. പി. ഗംഗാധരൻ : രണ്ടാമത്തെ ചോദ്യത്തിന്റെ ഉത്തരം ഇപ്പോൾ അതിനെക്കുറിച്ച് പുതിയതായി ഒന്നും ആലോചനയിലില്ല എന്നാണ് ഈ സംസ്ഥാന ഗവൺമെന്റ് ഇതിനെക്കുറിച്ച് ചിന്തിച്ച് പ്രവൃത്തിയിൽ വരുത്താനുള്ള ഒരു നിയമവുമില്ല. കേന്ദ്രഗവൺമെന്റ് ചെയ്യേണ്ട കാര്യമാണിത്. കേന്ദ്രഗവൺമെന്റിനെ ബാധിക്കുന്ന നിയമങ്ങൾ നടപ്പിലാക്കേണ്ടത് കേന്ദ്രഗവൺമെന്റാണ്.

ശ്രീ. എം. വി. രാഘവൻ : ഭരണഘടനയിൽ നിർദ്ദേശകതത്വങ്ങൾ അടങ്ങിയ ബന്ധപ്പെട്ട 44-ാം വകുപ്പ് എടുത്തുകളയണമെന്ന് ഈ ഗവൺമെന്റിന് അഭിപ്രായമുണ്ടോ ?

ശ്രീ. എം. പി. ഗംഗാധരൻ : അങ്ങനെ ഒരു വകുപ്പും എടുത്തുകളയണമെന്ന അഭിപ്രായമില്ല. ഇതൊക്കെ ഇൻഡ്യാ ഗവൺമെന്റാണ് ചെയ്യേണ്ടത്. ഇൻഡ്യൻ ഭരണഘടനയിൽ നിന്ന് ഏതെങ്കിലും വകുപ്പ് എടുത്തുകളയണമോ ഏതെങ്കിലും വകുപ്പിന് അമന്റ്മെന്റ് വേണമോ എന്നെല്ലാം തീരുമാനിക്കേണ്ടത് ഇൻഡ്യാ ഗവൺമെന്റാണ്.

ശ്രീ. കെ. പി. അരവിന്ദാക്ഷൻ : സർ, ഭരണഘടനാ വകുപ്പുകളെ സംബന്ധിച്ചിടത്തോളം ഇൻഡ്യാഗവൺമെന്റാണ് ചെയ്യേണ്ടതെങ്കിലും ഭൂരിപക്ഷ സംസ്ഥാനങ്ങളുടെ ഹിതമനുസരിച്ച് പാസാക്കിയാലും ഭൂരിപക്ഷസംസ്ഥാനങ്ങളുടെ അംഗീകാരമനുസരിച്ച് നടപ്പാക്കേണ്ടതാണ്. ആ സാഹചര്യത്തിൽ ഈ ഗവൺമെന്റിനെ സംബന്ധിച്ചിടത്തോളം പുതിയ സിവിൽകോഡ് ആവശ്യമില്ല, ഇന്നത്തെ നിയമം തന്നെ സാമൂഹ്യ സ്ഥിതിക്ക് പര്യാപ്തമാണെന്നാണോ അഭിപ്രായം?

ശ്രീ. എം. പി. ഗംഗാധരൻ : അങ്ങനെയൊരു അഭിപ്രായമൊന്നും പറഞ്ഞില്ല. ഈ കാര്യത്തെ സംബന്ധിച്ച് രണ്ട് മൂന്നു ദിവസങ്ങൾക്കുമുമ്പ് ഇൻഡ്യൻ പ്രധാനമന്ത്രിതന്നെ ഒരു കോൺഫറൻസിൽ പറയുകയുണ്ടായി, സിവിൽകോഡിനെ സംബന്ധിച്ചിടത്തോളം ഇപ്പോൾ പ്ലാനില്ല. ഇപ്പോൾ നിലവിലുള്ള നിയമങ്ങളെല്ലാം മുന്നോട്ടുകൊണ്ടുപോകുന്നതുമാണ് എന്ന്.

ശ്രീ. കെ. പി. അരവിന്ദാക്ഷൻ : ഈ കാര്യത്തെ സംബന്ധിച്ചിടത്തോളം ഭരണഘടനയിലെ ആ വകുപ്പ് പ്രസക്തമല്ല, ആവശ്യമില്ലാത്തതാണ്. എടുത്തുകളയേണ്ടതാണ് എന്നാണോ ഗവൺമെന്റിന്റെ അഭിപ്രായം. അതോ അവസരത്തിനൊത്ത് എന്തെങ്കിലും മാററം ആവശ്യമാണെന്ന് ചിന്തിക്കുന്നുണ്ടോ, എന്നാണ് ചോദിച്ചത്.

ശ്രീ. എം. പി. ഗംഗാധരൻ: കേന്ദ്രഗവൺമെന്റിന്റെ അഭിപ്രായം അതാണെന്ന് പറയാൻ പററില്ല. കേരളസംസ്ഥാനം മാത്രമല്ല ഇൻഡ്യയിലെ എല്ലാ പൗരൻമാരും പ്രതിനിധീകരിക്കുന്ന അംഗങ്ങളുള്ള, സോവറിൻ പവ്വറുള്ള ഇൻഡ്യൻ പാർലമെന്റാണ് ഇൻഡ്യൻ ഭരണഘടനയിൽ ഏതെങ്കിലുമൊരു വകുപ്പ് തുന്നിച്ചേർക്കണമെന്നോ വേണ്ടെന്നോ തീരുമാനിക്കേണ്ടത്.

ശ്രീ. എം. വി. രാഘവൻ: ഭരണഘടനാഭേദഗതിക്ക് ഇൻഡ്യൻപാർലമെന്റിനേ അധികാരമുള്ളു എന്ന് എനിക്കുമറിയാം. പക്ഷേ ഈ കാര്യത്തിൽ കേരളഗവൺമെന്റിന് എന്തെങ്കിലും അഭിപ്രായമുണ്ടോ, അതോ നപുംസക നയമാണോ എന്നാണ് അറിയേണ്ടത്.

(ഉത്തരം പറഞ്ഞില്ല)

ശ്രീ. വി. ജെ. തങ്കപ്പൻ: സർ, ഇൻഡ്യൻ ഭരണഘടനയ്ക്കു രൂപം കൊടുത്ത ആളുകൾ ഭാവിയിൽ ഇൻഡ്യക്ക് ഒരു പൊതുസിവിൽ നിയമം ഉണ്ടാകണമെന്നുള്ള അഭിപ്രായത്തോടുകൂടിയാണ് 44-ാം വകുപ്പ് ഇൻഡ്യൻ ഭരണഘടനയിൽ എഴുതിച്ചേർത്തത്. ആ ലക്ഷ്യം നേടുന്നതിനുവേണ്ടി സംസ്ഥാനഗവൺമെന്റോ അല്ലെങ്കിൽ സംസ്ഥാനഗവൺമെന്റിന് നേതൃത്വം കൊടുക്കുന്ന കോൺഗ്രസ് പാർട്ടിയോ എന്തെങ്കിലും പ്രചരണപരിപാടി നടത്തി ആ ലക്ഷ്യപ്രാപ്തിയിലെത്താൻ തയ്യാറാകുമോ ?

ശ്രീ. എം. പി. ഗംഗാധരൻ: സർ, ഇൻഡ്യൻഭരണഘടനയിൽ വ്യക്തികളുടെ അവകാശം ലഭ്യമാക്കുന്ന വകുപ്പുകളുണ്ട്. ഇൻഡ്യയെ സംബന്ധിച്ചിടത്തോളം നിർദ്ദേശകതത്വങ്ങൾ (ഡയറക്ടീവ് പ്രിൻസിപ്പിൾസ്) ഉണ്ട്. ഡയറക്ടീവ് പ്രിൻസിപ്പിൾസ് 36 മുതൽ 51 വരെയുള്ള വകുപ്പുകളിൽ അടങ്ങിയിരിക്കും. അത് നിയമംമൂലം എൻഫോഴ്സ് ചെയ്യാവുന്നതല്ല. പലതും ഇൻഡ്യാഗവൺമെന്റ് സ്വീകരിക്കുകയും ചെയ്യുന്നുണ്ട്. പലതും നീട്ടിവയ്ക്കുന്നുമുണ്ട്. ഈ പൊതു സിവിൽകോഡ് ഉണ്ടാകണമെന്നത് ഡയറക്ടീവ് പ്രിൻസിപ്പിളാണ്. ഫണ്ടമെന്റൽ റൈററ് അല്ല. ഡയറക്ടീവ് പ്രിൻസിപ്പിളും ഫണ്ടമെന്റൽ റൈററും തമ്മിലുള്ള വ്യത്യാസം, ഒന്ന് എൻഫോഴ്സിബിളല്ല, ജസ്ററിഫയബിളാണ്; മററത് എൻഫോഴ്സിബിളുമാണ്, ജസ്ററിഫയബിളുമാണ്. അതുകൊണ്ട് നിർദ്ദേശക തത്വങ്ങളെ സംബന്ധിച്ചിടത്തോളം ഇൻഡ്യാഗവൺമെന്റാണ് നിയമങ്ങൾ കൊണ്ടുവന്ന് നടപടി സ്വീകരിക്കേണ്ടത്.

ശ്രീ. വി. ജെ. തങ്കപ്പൻ: 44-ാം. വകുപ്പ് ഡയറക്ടീവ് പ്രിൻസിപ്പിളിൽ പെട്ടതാണെന്ന് എനിക്കറിയാം. അതിനെ നിയമപരമായി എൻഫോഴ്സ് ചെയ്യാൻ കഴിയില്ലെന്നുമറിയാം. 44-ാം വകുപ്പ് പ്രയോഗത്തിൽ എത്തിക്കുന്നതിനുവേണ്ടി ഒരു കോമൺ സിവിൽകോഡ് ഉണ്ടാകേണ്ടതിനെസംബന്ധിച്ച് നമ്മുടെ സംസ്ഥാനഗവൺമെന്റിന്റെ സാംസ്കാരിക വകുപ്പിൽ കുറെക്കൂടി സെക്കുലറായ ഒരു ഉദ്യോഗസ്ഥനെ നിയമിച്ചുകൊണ്ട് ഒരു പ്രചരണം സംഘടിപ്പിക്കാൻ ഈ ഗവൺമെന്റ് തയ്യാറാകുമോ?

ശ്രീ. എം. പി. ഗംഗാധരൻ: അങ്ങനെയൊരു സെക്കുലർ ഉദ്യോഗസ്ഥനെ നിയമിക്കുന്നതുകൊണ്ടോ നിയമിക്കാതിരിക്കുന്നതുകൊണ്ടോ ഈ പ്രശ്നം പരിഹരിക്കാൻ സാദ്ധ്യമല്ല. ഇത് പരിഹരിക്കേണ്ടത് ഇൻഡ്യാഗവൺമെന്റാണ്.

ശ്രീ. സി. ടി. കൃഷ്ണൻ : സർ, വിവാഹമോചനം കഴിഞ്ഞ സ്ത്രീക്ക് ചെലവിനു കൊടുക്കണമെന്ന് ശരിയത്ത് നിയമമോ മററ് ഇസ്ലാമിക നിയമങ്ങളോ അനുശാസിക്കുന്നില്ല, അതിനാൽ വിവാഹമോചനം നടത്തുന്ന സ്ത്രീകൾക്ക് ചെലവിന് കൊടുക്കുന്ന പ്രശ്നമേയില്ല—16-4-1985-ൽ മാതൃഭൂമി പത്രത്തിൽ വന്ന ഈ വാർത്ത ഗവൺമെൻറിൻെറ ശ്രദ്ധയിൽ പെട്ടിട്ടുണ്ടോ ; ഉപമുഖ്യമന്ത്രി ഇത്തരത്തിൽ പ്രസ്താവിച്ചതിനെക്കുറിച്ച് ഗവൺമെൻറിന് എന്താണഭിപ്രായം ?

മി. സ്പീക്കർ : ഇങ്ങനെ പത്രത്തിൽ വരുന്നതൊക്കെ ഇവിടെ പറയാൻ പററില്ല.

ശ്രീ. സി. ടി. കൃഷ്ണൻ : ഇത് മുസ്ലീംലീഗിൻെറ ഒരു ഭാഗമാണെന്നും മതത്തിൻെറ ഭാഗമാണെന്നും അതിൻെറ ഒരു ഭാഗവും കളയാനില്ലെന്നും ഏതുഭാഗത്തുനിന്നായാലും മുസ്ലീം വ്യക്തികൾ അത് അംഗീകരിക്കു മെന്നും സുപ്രീംകോടതിയിൽ നിന്നുള്ളത് അനുസരിക്കില്ല എന്നുമാണ് ഇൻഡ്യൻ മുസ്ലീംലീഗിൻെറ നേതാവായ ശ്രീ. സുലൈമാൻസേട്ട് പറഞ്ഞത്. ഇത് ഗവൺമെൻറിൻെറ ശ്രദ്ധയിൽ പെട്ടിട്ടുണ്ടോ ; അതിനോട് ഉള്ള പ്രതികരണമെന്താണ് ?

ശ്രീ. എം. പി. ഗംഗാധരൻ : സുപ്രീം കോടതിയുടെ നിയമം അനുസരിക്കില്ല എന്ന് പറഞ്ഞതായിട്ട് അറിയില്ല.

ശ്രീ. ഇ. പത്മനാഭൻ : സർ, ഇൻഡ്യൻ ഭരണഘടന ഭേദഗതി ചെയ്യുന്നതിനെക്കുറിച്ചും നിയമവശങ്ങളെക്കുറിച്ചുമൊക്കെ പറഞ്ഞു. പക്ഷേ ഇൻഡ്യൻ ഭരണഘടന എന്നു പറയുന്നത് ഏതെങ്കിലും കുറെ നിയമങ്ങളുടെയല്ല. നമ്മുടെ രാജ്യത്തെ സ്വാതന്ത്ര്യ പ്രസ്ഥാനത്തിൻെറ മുന്നോട്ടുള്ള ഗതിയിൽ ഉന്നയിക്കപ്പെട്ടിട്ടുള്ള ആവശ്യങ്ങളും അതോടൊപ്പം തന്നെ നമ്മുടെ രാജ്യത്തിൻെറ ചരിത്ര പശ്ചാത്തലവും വർത്തമാനകാലയാഥാർത്ഥ്യവും കണക്കിലെടുത്തുകൊണ്ടാണ് ഭരണഘടനയിൽ 44-ാം വകുപ്പ് ഉണ്ടാക്കാനുള്ള സാഹചര്യമുണ്ടായതെന്ന് വളരെ വ്യക്തമാണ്. ഇന്നത്തെ വർത്തമാനകാല യാഥാർത്ഥ്യങ്ങളും വസ്തുതകളും കണക്കിലെടുത്തുകൊണ്ട് കോമൺ സിവിൽകോഡ് ആവശ്യമാണെന്ന് ഈ ഗവൺമെൻറ് അംഗീകരിക്കുന്നുണ്ടോ ?

ശ്രീ. എം. പി. ഗംഗാധരൻ : വളരെ വ്യക്തമായി ആവർത്തിച്ചു പറഞ്ഞതാണ്.

മി. സ്പീക്കർ : സംസ്ഥാന ഗവൺമെൻറിൻെറ അഭിപ്രായമെന്താണെന്ന് പറഞ്ഞാൽ മതി.

ശ്രീ. എം. പി. ഗംഗാധരൻ : സംസ്ഥാന ഗവൺമെൻറിനെ സംബന്ധിച്ചിടത്തോളം ഇപ്പോൾ അത് ഉദ്ദേശിക്കുന്നില്ല.

ശ്രീ. ഒ. ഭരതൻ : സർ, ഒരു പൊതു സിവിൽകോഡ് അടിയന്തിരമായി കൊണ്ടുവരണമെന്ന സുപ്രീം കോടതിയുടെ അടുത്തകാലത്തെ അഭിപ്രായഗതിക്കെതിരായി ഈയിടെ മുസ്ലീം ദേവാലയങ്ങളിൽ നടന്ന സംഘടിതമായ പ്രക്ഷോഭണങ്ങളെക്കുറിച്ചുള്ള സർക്കാരിൻെറ അഭിപ്രായമെന്താണ് ?

ശ്രീ. എം. പി. ഗംഗാധരൻ : സുപ്രീം കോടതി അങ്ങനെ പറഞ്ഞിട്ടില്ല.

ശ്രീ. പി. വി. കുഞ്ഞിക്കണ്ണൻ : സർ, സിവിൽകോഡിനെപ്പററിയുള്ള ചോദ്യത്തിന് കോൺഗ്രസ് (ഐ) പാർട്ടിയുടെ അഖിലേന്ത്യാ നയത്തിന് വിരുദ്ധമായി പറയേണ്ടിവരുമെന്നുള്ളതുകൊണ്ടാണോ മുഖ്യമന്ത്രി ശ്രീ. ഗംഗാധരനെ മറുപടി പറയാൻ ഏല്പിച്ചത് ?

(ബഹളം)

ശ്രീ. എ. കെ. പത്മനാഭൻ : ഭരണഘടനയുടെ 44-ാം വകുപ്പ് എടുത്തു മാററണമെന്ന് ഭരണമുന്നണിയിലെ ഒരു പ്രധാന ഘടകകക്ഷിയായ മുസ്ലീം ലീഗ് ആവശ്യപ്പെട്ടിട്ടുണ്ട്. അതിനെക്കുറിച്ച് ഗവൺമെൻറിൻെറ അഭിപ്രായമെന്താണ് ?

ശ്രീ. എം. പി. ഗംഗാധരൻ : ഈ ഗവൺമെൻറിന് അതിനെക്കുറിച്ച് ഒന്നും പറയാൻ ഒക്കുകയില്ല. ഇൻഡ്യാ ഗവൺമെൻറാണ് ഏതെങ്കിലും വകുപ്പ് എടുത്ത് മാററണമോ മാററണ്ടയോ എന്ന് പറയുന്നത്. (ബഹളം)

സർ, ഭരണഘടനയിലെ 44-ാം വകുപ്പ് മാററണമെന്ന് ഏതെങ്കിലും രാഷ്ട്രീയ കക്ഷി ഈ ഗവൺമെൻറിനോട് ആവശ്യപ്പെട്ടിട്ടില്ല. കേന്ദ്രഗവൺമെൻറിനോട് ആവശ്യപ്പെട്ടിട്ടുണ്ടെങ്കിൽ അതിന് കേന്ദ്രഗവൺമെൻറാണ് നടപടി എടുക്കേണ്ടത്.

ശ്രീ. കെ. സി. ജോസഫ് : സർ ഭരണഘടന ഉണ്ടായി 35 വർഷം കഴിഞ്ഞിട്ടും ഇന്നേവരെ ഉണ്ടാകാത്ത നിലയിൽ പൊതു സിവിൽകോഡ് ഉണ്ടാക്കണമെന്ന് പറയാൻ പ്രത്യേക സാഹചര്യം വല്ലതുമുണ്ടോ ?

ശ്രീ. എം. പി. ഗംഗാധരൻ : സർ, നമ്മുടെ കോൺസ്ററിററ്യൂഷനിലെ ഡയറക്ടീവ് പ്രിൻസിപ്പിളിൽ ഒരു ആർട്ടിക്കിളാണ് കോമൺസിവിൽ കോഡ് വേണമെന്നുള്ളത്. അത് നടപ്പിലാക്കുന്നതിനെ സംബന്ധിച്ച് കാലങ്ങളായി ആവശ്യപ്പെടാറുണ്ട്, ചോദ്യങ്ങൾ വരാറുണ്ട്. അതിന് മറുപടി ഇൻഡ്യാ ഗവൺമെൻറ് പറയാറുണ്ട്.

ശ്രീ. ഇ. കെ. നായനാർ : സംസ്ഥാന ഗവൺമെൻറിൻെറ അഭിപ്രായമെന്താണെന്ന് വ്യക്തമാക്കണമെന്ന് ചോദ്യത്തിലുണ്ടെങ്കിലും പറഞ്ഞിട്ട് കാര്യമില്ല. ഈ ഡയറക്ടീവ്സ് ഭരണഘടനാ ഹെഡ്ഡിംഗ് തന്നെ, Uniform Civil Code എന്നാണ്. The State shall endeavour to secure for the citizens a uniform Civil Code throughout the territory of India.................................." എന്നാണ് 44-ാം വകുപ്പ് പറയുന്നത്. ഇത് 35 കൊല്ലമായി ഡെഡ് ഹെഡ്ഡായിരിക്കുകയാണ്. അതേ സമയം അതിനെ സംബന്ധിച്ച് പ്രധാനമന്ത്രി ശ്രീ.രാജീവ് ഗാന്ധി മിനിഞ്ഞാന്ന്, പൊതു സിവിൽ കോഡ് വേണമെന്നു പറയുന്ന 44-ാം വകുപ്പ് നീക്കം ചെയ്യുവാൻ ഒരിക്കലും ഉദ്ദേശിക്കുന്നില്ല എന്ന് ഒരു ചോദ്യത്തിന് മറുപടി നൽകുകയുണ്ടായി. ഇതിനെ ആധാരപ്പെടുത്തിയാണ് ഇവിടെ ചോദിച്ച ചോദ്യം 44-ാം വകുപ്പിൽ പറയുന്നത്. "for a Civil Code for Indian Citizens" എന്നാണ്. ഈ വകുപ്പിനെതിരായിട്ടുള്ള അഭിപ്രായങ്ങൾ നമ്മുടെ രാജ്യത്ത് ഉണ്ട്. ശബ്ദമുയർത്തുന്നുണ്ട്. ഇതിനെപ്പററി കേരള ഗവൺമെൻറിൻെറ സമീപനമെന്താണ് എന്നാണ് ഇവിടെ ചോദിച്ചത്. എന്തെങ്കിലും പറഞ്ഞിട്ട് കാര്യമില്ല.

ശ്രീ. എം. പി. ഗംഗാധരൻ : രണ്ടാമത്തെ ചോദ്യം, ഈ പ്രശ്നം സംബന്ധിച്ച് കേരള ഗവൺമെൻറിൻെറ അഭിപ്രായമെന്താണെന്ന് വ്യക്തമാക്കാമോ എന്നാണ് അതിന് ഉത്തരം പറഞ്ഞു. "ഇപ്പോൾ അതിനെക്കുറിച്ച് പുതുതായി ഒന്നും ആലോചനയിൽ ഇല്ല." അതിൻെറ അർത്ഥം, ഇത് ഇൻഡ്യാ

ഗവൺമെൻറ് എടുക്കേണ്ട തീരുമാനമാണ്. ഡയറക്ടീവ് പ്രിൻസിപ്പിളിൽ ഉണ്ട് ഒരു സിവിൽ കോഡ് വേണമെന്ന്. പക്ഷേ ഞാൻ ആദ്യമേ പറഞ്ഞു, അത് ഫണ്ടമെൻറൽ റൈററ്സ്പോലെ എൻഫോഴ്സബിളല്ല, രാജ്യം പ്രാവർത്തികമാക്കാവുന്ന നിർദ്ദേശകതത്വമാണ്. അതിനെ സംബന്ധിച്ച് വ്യക്തമായി പല കാലഘട്ടങ്ങളിലുമായി ഇൻഡ്യയുടെ പ്രധാനമന്ത്രി ഇൻഡ്യയുടെ പോളിസി വ്യക്തമാക്കിയിട്ടുണ്ട്. ശ്രീ. രാജീവ് ഗാന്ധി മിനിഞ്ഞാന്ന് പത്രങ്ങളോടും ഇൻഡ്യൻ ജനതയോടും പറഞ്ഞതുപോലെ, ഇപ്പോൾ സിവിൽ കോഡുണ്ടാക്കാനുള്ള പ്ലാനുകൾ ഇല്ല. മാത്രമല്ല സിവിൽ കോഡ് ഉണ്ടാക്കുവാൻ തയ്യാറുണ്ടോ എന്ന ചോദ്യത്തിന് മറുപടി പറയുകയായിരുന്നു അദ്ദേഹം. 44-ാം വകുപ്പ് നീക്കം ചെയ്യുന്നതിനെക്കുറിച്ചായിരുന്നില്ല ചോദ്യം. പൊതു സിവിൽ കോഡ് ഉണ്ടാക്കുന്നതിനുള്ള പ്ലാനിനെക്കുറിച്ചാണ് പറഞ്ഞത് മാത്രമല്ല നിലവിലുള്ള നിയമങ്ങൾ എടുത്തു മാററുന്ന പ്രശ്നവുമില്ല. അങ്ങനെ ശ്രീ. രാജീവ് ഗാന്ധി ഈ കാര്യത്തിൽ അസന്ദിഗ്ദ്ധമായി പോളിസി പ്രഖ്യാപിച്ചു കഴിഞ്ഞു. ഇത് ഇൻഡ്യയുടെ പാർലമെൻറ് തീരുമാനിക്കേണ്ട കാര്യമാണ്. ഇൻഡ്യാ ഗവൺമെൻറ് തീരുമാനിക്കേണ്ട കാര്യമാണ് സംസ്ഥാന ഗവൺമെൻറ് തീരുമാനമെടുക്കേണ്ട കാര്യമല്ല. ഈ സംസ്ഥാന ഗവൺമെൻറിൻെറ അഭിപ്രായമെന്താണെന്നു പറഞ്ഞാൽ, ഈ രാജ്യത്ത് പല വർഗ്ഗങ്ങളും പല ജാതികളും പല മതങ്ങളും പല നിയമങ്ങളും നിലവിലുണ്ട്. ആ നിയമങ്ങളിലൊക്കെ മാററം വരുത്തേണ്ടത് ഇൻഡ്യാ ഗവൺമെൻറ് ആയതുകൊണ്ട് സംസ്ഥാന ഗവൺമെൻറ് പ്രത്യേകമായി ഒരു തീരുമാനമെടുത്തിട്ടില്ല. ആവർത്തിച്ചു പറഞ്ഞു., മുഖ്യമന്ത്രി നാലു ദിവസം മുമ്പ് നിയമസഭയിൽ പറഞ്ഞു, ഏതെങ്കിലും സമൂഹത്തെ അടിച്ചമർത്തുന്ന നിയമം ഇൻഡ്യയിൽ കൊണ്ടുവരുന്ന പ്രശ്നമില്ല എന്ന് ഇൻഡ്യാ ഗവൺമെൻറ് പ്രഖ്യാപിച്ചതായി. സംസ്ഥാന ഗവൺമെൻറ് അങ്ങനെ നിയമം കൊണ്ടു വരുന്നതിനെപ്പററി ആലോചിച്ചിട്ടില്ല ; തീരുമാനമെടുത്തിട്ടില്ല.

ശ്രീ. ഇ. കെ. നായനാർ : ശ്രീ. രാജീവ് ഗാന്ധി പറഞ്ഞതിനോട് യോജിക്കുന്നുണ്ടോ ? അതാണ് എനിക്കറിയേണ്ടത്.

ശ്രീ. എം. പി. ഗംഗാധരൻ ; ഇൻഡ്യയുടെ പ്രധാനമന്ത്രി പറയുന്ന അഭിപ്രായത്തോട് മുഴുവനും യോജിക്കുന്നു.

(ബഹളം)

ഹരിജൻ-ഗിരിജൻ മേഖലകളിലെ സൊസൈററികൾ

* 59 [98] ശ്രീ. തെന്നല ജി. ബാലകൃഷ്ണപിള്ള :
,, പന്തളം സുധാകരൻ :
,, കെ. രാഘവൻ മാസ്ററർ :
,, കെ. മുഹമ്മദാലി ;
,, കെ. കെ. തോമസ് :
,, സിദ്ധാർത്ഥൻ കാട്ടുങ്ങൽ :
,, സ്ററീഫൻ പാദുവ :
,, കെ. എസ്. നാരായണൻ നമ്പൂതിരി :
,, എം. എം. ഹസ്സൻ :
., തച്ചടി പ്രഭാകരൻ : താഴെ കാണുന്ന ചോദ്യങ്ങൾക്ക് സഹകരണ വകുപ്പുമന്ത്രി സദയം മറുപടി നൽകുമോ :

(എ) സംസ്ഥാനത്ത് ഹരിജൻ ഗിരിജൻ മേഖലകളിൽ പ്രത്യേകമായി എത്ര സൊസൈററികൾ പ്രവർത്തിച്ചുവരുന്നു ;